പ്രതിവാര പ്രഭാഷണം (The Sermon for the week)

# യേശുവിനെ ദുഃഖനിമഗ്നനാക്കിയ യെരുശലേം നഗരം

(എം. ററി.)

വി: ലൂക്കോസ് 19, 41–47 വായിക്കുക.

വളരെ ഹൃദയാവർജ്ജകമായ ഒരു രംഗമാണ് ഇവിടെ നമ്മുടെ ഭാവനയ്ക്കു വിഷയമായിട്ടുള്ളത്. നമ്മുടെ കർത്താവു് യെരുശലേം നഗരത്തെ നോക്കി കരയുന്നു! അപ്രതീക്ഷിതമായ ഒരു സംഭവമായിരുന്നിരിക്കണം ഇതു്. ആനന്ദഭരിതരായ ഒരു വലിയ ജനക്കൂട്ടം ജയഘോഷങ്ങളും ആർപ്പുവിളികളും മുഴക്കിക്കൊണ്ട് ഒലിവുമലയുടെ അടിവാരത്തിൽനിന്നും കയററം കയറി ഘോഷയാത്രയായി മുമ്പോട്ടു നീങ്ങുകയാണ്. കഴുതപ്പുറത്ത് ആരൂഢനായ സമാധാന പ്രഭുവിനു് അകമ്പടി സേവിക്കയാണ് അവർ. കയററം കയറിച്ചെല്ലുമ്പോൾ പെട്ടെന്ന് യെരുശലേം നഗരം മുഴുവനും ദൃശ്യമാകുന്ന ഒരു സ്ഥാനം ഒലിവുമലയിൽ ഉണ്ടെന്നാണ് പറയപ്പെടുന്നതു്. ഘോഷയാത്ര ആ സ്ഥാനത്തെത്തിയപ്പോൾ ആയിരിക്കണം നമ്മുടെ കർത്താവു് വികാരഭരിതനായി പൊട്ടിക്കരഞ്ഞതു്. ഉന്മേഷവും ആഹ്ളാദവും തിരതല്ലിയിരുന്ന ആ അന്തരീക്ഷത്തിൽ യേശു കരയുവാനുണ്ടായ കാരണം കാണികൾക്കു് അജ്ഞാതമായിരിക്കാനേ ഇടയുള്ളു. യഹൂദജാതിയുടെ സകല പ്രതാപത്തിന്റേയും പ്രത്യാശയുടേയും കേന്ദ്രമായിരുന്നു യെരുശലേം. ദാവീദു് രാജാവിനാൽ സ്ഥാപിക്കപ്പെട്ടതും ശലോമോൻരാജാവിന്റെ ഭരണകാലം മുതൽ ലോക പ്രസിദ്ധിനേടിയതുമായ വിശുദ്ധനഗരം! ഇരുപതു വർഷക്കാലവും കോടിക്കണക്കിനു പണവും ചെലവഴിച്ചു ശലോമോൻ നിർമ്മിച്ച രാജകൊട്ടാരത്തിന്റേയും ദേവാലയത്തിന്റേയും ഉന്നതഗോപുരങ്ങളേയും രമ്യഹർമ്മ്യങ്ങളാൽ നിബിഡമായ വിശാലമായ യെരുശലേം നഗരത്തേയും നോക്കുന്ന ഒരു യഹൂദനു ആഹ്ളാദവും അഭിമാനവും അല്ലാതെ തോന്നുവാൻ വഴിയില്ല. എന്നാൽ യേശുവിന്റെ ഹൃദയത്തിൽ ആ കാഴ്ച സന്താപമാണ് ഉളവാക്കിയതു്.

സന്തോഷത്തിന്റേയും സമാധാനത്തിന്റേയും ആർപ്പുവിളികളാൽതന്നെ അഭിവാദ്യം ചെയ്ത സാധാരണ ജനങ്ങളെ യേശു തടഞ്ഞില്ല. എന്നാൽ കൂടെ ഉണ്ടായിരുന്ന പരീശവർഗ്ഗത്തിനു് ഇതത്ര രസിച്ചില്ല. ഇങ്ങനെയുള്ള അഭിവാദ്യങ്ങൾ അവരുടെ ചെവികളിൽ അനർഹമായി തോന്നി. ഒരു പക്ഷേ അതു ദൈവദൂഷണമാണെന്നു പോലും അവർ വിചാരിച്ചിരിക്കാം. അതി ബുദ്ധിമാന്മാരായ പരീശന്മാർ ഗ്രഹിക്കാതിരുന്ന ഒരു പരമരഹസ്യം സാധാരണക്കാരായ ജനങ്ങൾ ഗ്രഹിച്ചു. അവർ യേശുവിനെ അഭിനന്ദിക്കുകയും ആരാധിക്കുകയും ചെയ്തു. ആഹ്ളാദം നിറഞ്ഞ ആ ഘോഷയാത്രയുടെ അന്ത്യം എന്തായിരിക്കുമെന്ന് യേശു മുൻകൂട്ടി അറിഞ്ഞിരുന്നു. തന്റെ സ്വന്തത്തിലേക്കു വന്ന ദൈവപുത്രനായ യേശുവിനെ തന്റെ സ്വന്ത ജനങ്ങൾ—അവരുടെ ഭരണാധിപന്മാരും മതാധികാരികളും കൂടി—അവസാനമായി ത്യജിക്കുമെന്ന് താൻ അറിഞ്ഞു. തന്നേക്കുറിച്ചല്ല താൻ സങ്കടപ്പെട്ടതും കരഞ്ഞതും. യെരുശലേമിനെക്കുറിച്ചായിരുന്നു. സത്യത്തിന്റെ നാഥനായ യേശു ആ വലിയ നഗരത്തെ സത്യത്തിന്റെ ബലിപീഠമായിട്ടാണ് കണ്ടതു്. സ്വകാര്യതാല്പര്യങ്ങൾക്കായി സത്യത്തെ ബലി കഴിക്കയായിരുന്നു അവർ ചെയ്തതു്. മതവും മതസ്ഥാപനങ്ങളും കക്ഷി വഴക്കുകളുടെ കേളീരംഗമായിത്തീർന്നിരുന്നു. പ്രാർത്ഥനാലയമായി പണിയപ്പെട്ട വിശുദ്ധ ദേവാലയം പണക്കാരുടേയും പുരോഹിതവർഗ്ഗത്തിന്റേയും ചൂഷണരംഗമായി അധഃപതിച്ചുപോയി. പുറമേ പ്രതാപവും പ്രൗഢിയും; അകമേ അസത്യവും അഴിമതിയും അഹങ്കാരവും അശുദ്ധിയും. ഇതായിരുന്നു യെരുശലേമിന്റെ യഥാർത്ഥസ്ഥിതി. അകവും പുറവും ഒരുപോലെ കാണുവാൻ കഴിവുള്ള കർത്താവു് അതു കണ്ടു മനസ്സിലാക്കി. തന്റെ സ്വന്ത നഗരത്തിന്റെ നാശത്തെ ഓർത്തു് താൻ കരഞ്ഞു.

പ്രവാചകന്മാരുടെ സാന്നിദ്ധ്യവും സന്ദേശവും ലഭിച്ച ആ വിശുദ്ധനഗരം, ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനത്തിന്റെ ആശാകേന്ദ്രം, ആത്മീയമായി. അധഃപതിച്ച് അതിന്റെ നിലനിൽപ്പിനാവശ്യമായ ആത്മീയ ചൈതന്യമില്ലാതെ നിലകൊള്ളുന്ന ദയനീയമായ കാഴ്ച കർത്താവിനെ ദുഃഖിപ്പിച്ചതിൽ അത്ഭുതപ്പെടുവാനില്ല.

ഇന്നു നമ്മുടെ നാഗരികതത്വത്തിന്റെ കേന്ദ്രങ്ങളായ നഗരങ്ങളേയും നോക്കി കർത്താവു കണ്ണുനീർ പൊഴിക്കുന്നുണ്ടാവാം. നമ്മുടെ ഉന്നത സൗധങ്ങളുടെയും മണിമേടകളുടേയും ഉള്ളിലെ ചരിത്രം ആരറിയുന്നു! ശബ്ദകോലാഹലങ്ങളുടെ പിന്നിലുള്ള ഏകാന്തതയുടെ ആഴവും ഭയങ്കരതയും ആരു കാണുന്നു! അസത്യവും അശുദ്ധിയും അന്യോന്യ വൈരാഗ്യവും മനുഷ്യജീവിതത്തെ അന്ധകാരമയമാക്കിത്തീർത്തിരിക്കയാണ്. ബാഹ്യമായ

---

ൽ നശിപ്പിക്കപ്പെടുന്നതു്. കേസുകളും വ്യവഹാരങ്ങളും നിറുത്തേണ്ടതിന്റെ അത്യാവശ്യകത ഈ വക പ്രസ്ഥാനങ്ങൾ നമ്മുടെ ശ്രദ്ധയും, പ്രയത്നങ്ങളും കാത്തുനിൽക്കുന്നതുകൊണ്ടാണ്. ഓഗസ്റ്റു് 14–ാംതീയതി ഒരണ കാണിക്കകൊടുത്തു് സംതൃപ്തിയടയേണ്ട ഒരുകാര്യമല്ലിതു്. ലക്ഷക്കണക്കിനു ഇതരസമുദായങ്ങൾ പണം ചെലവഴിച്ചു കൊണ്ടിരിക്കുന്ന സ്ഥാപനങ്ങൾക്കു് പകരമാണു° "നക്കാപ്പിച്ച"യും പിരിച്ചു 32 വിദ്യാർത്ഥികളെയും, വച്ചു നാം വൈദികസിമ്മനാരി നടത്തുന്നതു്. ത്യാഗസമ്പന്നരായ പ്രിൻസിപ്പൽ തിരുമേനി റെവ. ഡീക്കൻ എം. വി. ജോർജ്ജ്° ആദിയായവരെ തുച്ഛശമ്പളത്തിനു് ലഭിച്ചില്ലായിരുന്നെങ്കിൽ ഇതും നടക്കുകയില്ല. മിഷ്യനറിബിഷപ്പിനു് 13 രൂപയെങ്കിലും കിട്ടി. വൈദിക സിമ്മനാരി പ്രിൻസിപ്പലായ തിരുമേനിക്കു് ഇടവകയുമില്ല, കാതോലിക്കാ ദിനപ്പിരിവിന്റെ അംശവുമില്ല എന്നാണറിയുന്നതു്, വൈദികസിമ്മനാരി മലങ്കരസുറിയാനി സമുദായത്തിന്റെ നിലയ്ക്കും ആവശ്യത്തിനും അനുയോജ്യമായി പ്രവർത്തിക്കണമെങ്കിൽ ഇന്നത്തെ അതിന്റെ നിലയിൽ നിന്നു വളരെ വളരെ മുന്നോട്ടു പോകേണ്ടിയിരിക്കുന്നു. ആ സ്ഥാപനത്തിന്റെ ഉയർച്ച സമുദായത്തിന്റെ ഉയർച്ചയെയാണ് പ്രതിഫലിപ്പിക്കുന്നതെന്നു സമുദായം മുഴുവൻ മനസ്സിലാക്കിയാൽ ഇപ്പോൾ ചെറിയ തോതിലെങ്കിലും സമാരംഭിച്ചിരിക്കുന്ന ആ സ്ഥാപനം അഭിമാനകരമായ നിലയിൽ എത്തിച്ചേരുകതന്നെ ചെയ്യും. സംശയമില്ല.

പ്രതാപങ്ങളെല്ലാം നമ്മുടെ പൊള്ളത്തരത്തെ വിളിച്ചറിയിക്കമാത്രമാണ് ചെയ്യുന്നതു്. കുടുംബ ജീവിതവും വ്യക്തി ജീവിതവും ആത്മീയ മൂല്യങ്ങളുടെ അഭാവത്തിൽ ശോഷിച്ചു ശക്തിഹീനമായിത്തീർന്നിരിക്കയാണ്.

ഒരു രാഷ്ട്രീയ കേന്ദ്രമെന്നതിനേക്കാൾ കൂടുതലായി യഹൂദജാതിയുടെ ആത്മീയ കേന്ദ്രം എന്ന നിലയിലായിരിക്കാം കർത്താവു് യെരുശലേമിനെ വീക്ഷിച്ചതു. അ നിലയിലുള്ള അതിന്റെ അധഃപതനമാണ് തന്നെ ദുഃഖിപ്പിച്ചതു്. സമ്പത്തും പ്രതാപവുമെല്ലാം മാറിയും മറിഞ്ഞും കൊണ്ടിരിക്കും. അവയുടെ മാററങ്ങളിൽ ഭീതി ഉണ്ടാകേണ്ട ആവശ്യമില്ല. എന്നാൽ ആത്മീയ ചൈതന്യം അസ്തമിച്ചുപോയാൽ ഒരു സമുദായത്തിനോ കുടുംബത്തിനോ വ്യക്തിക്കോ അധികനാൾ ഉറച്ചുനിൽക്കുവാൻ കഴിയുന്നതല്ല. അടിസ്ഥാനം ഇളകിയാൽ മേൽപുരയ്ക്കു ഭംഗിപിടിപ്പിച്ചതുകൊണ്ടു ഫലമില്ലല്ലോ. കാരമില്ലാത്ത ഉപ്പിനെപോലെ അവ പുറന്തള്ളപ്പെടും. നമ്മുടെ സഭയേ നോക്കി കർത്താവിനു കരയാനല്ലാതെ സന്തോഷിക്കുവാൻ വകയുണ്ടോ എന്നു നാം ആലോചിക്കുന്നതുകൊള്ളാം. അതിനുനമുക്കുള്ള ഉത്തരവാദിത്വം എന്തുമാത്രമുണ്ടെന്നു നാം ഓരോരുത്തരും ആലോചിക്കണം. മററുള്ളവരെ കുററം പറഞ്ഞതുകൊണ്ടു് യാതൊരു പ്രയോജനവും ഉണ്ടാകുവാൻ പോകുന്നില്ല. അടിസ്ഥാന തത്വങ്ങളിൽ നാം ഉറച്ചു നിൽക്കുന്നുണ്ടോ? കർത്താവിലുള്ള നമ്മുടെ ജീവിതമാണ് അടിസ്ഥാനതത്വം. എന്നിൽ വസിപ്പിൻ, ഞാൻ നിങ്ങളിലും വസിക്കും,....എന്നെ കൂടാതെ നിങ്ങൾക്കു് യാതൊന്നും ചെയ്യുവാൻ കഴിയുന്നതല്ല." കർത്താവിന്റെ സാന്നിദ്ധ്യത്തിനും പ്രമാണങ്ങൾക്കും യോജിക്കാത്തവിധത്തിൽ, സത്യത്തെ ബലികഴിച്ചും സ്വാർത്ഥത്തെ പുലർത്തിയും, സ്നേഹത്തിന്റെ മാർഗ്ഗത്തെ വെടിഞ്ഞു് വാശിക്കും വൈരാഗ്യത്തിനും വിധേയരായി നാം പെരുമാറുന്നെങ്കിൽ നാമും നമ്മുടെ സമുദായവും അധഃപതിക്കും. നാം മാനസാന്തരപ്പെട്ടു മാനസാന്തരത്തിന്റെ ഫലങ്ങൾ പുറപ്പെടുവിക്കാൻ തുടങ്ങാത്തിടത്തോളം കാലം നമ്മുടെ ഗതി നാശത്തിലേക്കാണ്. യാതൊന്നിനും നമ്മുടെ ഗതിയെ തടയുവാൻ കഴിയുന്നതല്ല. ദൈവം പോലും നിസ്സഹായനായിനോക്കിനിന്നു കൊണ്ടു കരയുകയേ ഉള്ളൂ. എന്നാൻ പിടക്കോഴി ചിന്നിച്ചിതറിപ്പോയ കുഞ്ഞുങ്ങളെ ചേർത്തു കൊള്ളുവാൻ കാംക്ഷിക്കുന്നതുപോലെ ദൈവവും നമ്മുടെ തിരിച്ചു വരവിനായി കാംക്ഷിച്ചു കൊണ്ടു കാത്തുനിൽക്കുന്നു. ക്രൂശിലെ സ്നേഹം നമ്മെ ആകർഷിച്ചു് യഥാസ്ഥാനപ്പെടുത്തട്ടെ.

(5-ാം പേജിൽനിന്നു തുടർച്ച)

വൈദ്യസഹായങ്ങൾ ആദ്യകാലങ്ങളിൽ ഒന്നും തന്നെയില്ലായിരുന്നു. ആശ്രമത്തിലെ ചെറിയ ഡിസ്പെൻസറിയായിരുന്നു ഏകവൈദ്യസ്ഥാപനം. ദിവസേന കാളവണ്ടികളിലും നടന്നുമായി ധാരാളംപേർ വന്നുചേരും. മിസ്സസ് ഏലിയാമ്മ മാത്യു ആയിരുന്നു അന്നത്തെ ആശ്രമത്തിലെ **A. M. O. (Ashram medical officer)** ഗ്രാമങ്ങളിലെ ഗർഭിണികൾക്കും ആശ്രമസഹോദരികൾ വലിയ സഹായവും ഉതവിയുമായിരുന്നു. മുറിവുകളും മററും വച്ചുകെട്ടുവാൻ ചിലപ്പോൾ ധാരാളം പേർ എത്തിക്കൂട്ടുക പതിവാണ്. ഗ്രാമങ്ങളിൽ മസൂരിയും പ്ലേഗും പടർന്നുപിടിച്ച ചില കാലങ്ങൾ ഞാൻ ഓർക്കുന്നു. പ്ലേഗുമൂലം അടുത്തുള്ള ചിന്നത്തടാകം ഗ്രാമത്തിൽ പലർ മരിച്ചു. പപ്പാ (ബിഷപ്പ് വാൾഷ്) ഹെൽത്താഫീസർക്ക് എഴുതി. അദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ച് ഒരു ഹെൽത്തിൻസ്പെക്ടർ നിയമിതനായി. പ്ലേഗിനെതിരായി സത്വരനടപടികൾ എടുത്തു. അന്ററി പ്ലേഗ് ഇനാക്കുലേഷൻ ധാരാളമായി നടത്തി. അദ്ദേഹത്തെ സഹായിക്കാൻ ആശ്രമത്തിൽനിന്ന് ഞാനും പോകുമായിരുന്നു. ആശ്രമത്തിന്റെ വടക്കുഭാഗത്തുള്ള ഉച്ചിയന്നൂർ വില്ലേജിൽ എലികൾ ചത്തുവീഴുന്നതായി കേട്ടു ഞങ്ങൾ അങ്ങോട്ടു ചെന്നു. ഒരു ഗ്രാമപ്രമാണിയെക്കണ്ടു സംസാരിച്ചു. അയാൾക്കു തീരെ ഇഷ്ടമായില്ല. അയാൾ പറഞ്ഞു "എന്ന സാർ, അപ്പടി ഒന്നുമില്ലെ; ഇങ്കെ ഒന്നും വീഴവില്ലെ, എലിയുമില്ലെ, കിലിയുമില്ലെ." എലിക്കാണു സാധാരണയായി പ്ലേഗ് ആദ്യം ബാധിക്കുക. പ്ലേഗു ബാധിച്ചവ ചത്തുവീഴാൻ തുടങ്ങും. പിന്നീടു മനുഷ്യനെ ബാധിക്കും. എലിവീണ വീടുകൾ ഗ്യാസ് അടിച്ചു അടച്ചിടുക, വേണ്ടിവന്നാൽ മേൽപ്പുര പൊളിച്ചു വെയിൽ കൊള്ളിക്കുക എല്ലാം വേണ്ടിവരും. ഈ ബുദ്ധിമുട്ടുകൾ ഓർത്തു ഗ്രാമീണർ എലി വീഴുന്ന കാര്യം സാധാരണ മറച്ചുവയ്ക്കാറാണു പതിവ്. ഈ ഗ്രാമപ്രമാണി ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ഞങ്ങളുടെ മുമ്പിൽ ഒരു എലി പഴുത്ത പറങ്കിമാങ്ങ വീഴും പോലെ വീഴുകയുണ്ടായി. അയാൾ അന്ധനായിപ്പോയി. ഇൻസ്പെക്ടർക്കു വല്ലാത്ത കോപം വന്നു. ആ ഗ്രാമത്തിലും വേണ്ട നടപടികൾ എടുക്കുകയുണ്ടായി. ആശ്രമത്തിനു തൊട്ടടുത്തു സ്ഥിതിചെയ്യുന്ന കാളയന്നൂർഗ്രാമത്തിൽ എലികൾ വീഴാൻ തുടങ്ങിയതായി കേട്ടു. ഞാൻ പപ്പായോടു പറഞ്ഞശേഷം സന്ധ്യ കഴിഞ്ഞു് ആ ഗ്രാമത്തിൽ ചെന്നു് അന്വേഷിച്ചു. ചെന്ന അവസരത്തിൽ കണ്ട കാഴ്ച ഭയാനകമായിരുന്നു. ഒരു മൃതദേഹം ഒരു വരാന്തയിൽ കിടക്കുന്നു. ഗ്രാമത്തിൽ ഒരു വീട്ടിലും ആളുകൾ ഇല്ല. ഭയാനകമായ ഒരു നിശ്ശബ്ദത. റോഡുവക്കിൽ പലഹാരക്കച്ചവടം ചെയ്യുന്ന വൃദ്ധ സുബ്ബമ്മയുടെ കടയിൽ മാത്രം മങ്ങിയ വെളിച്ചം കാണുകയുണ്ടായി. അടുത്ത ദിവസം തന്നെ ആരോഗ്യവകുപ്പുകാരുടെ പ്രവർത്തനം അവിടെയും ആരംഭിച്ചു. ഉച്ചിയന്നൂരിലെ സിവിയർ ജാതികളുടെ സകല വീടുകളും മേൽക്കൂര പൊളിച്ചു വെയിൽ കൊള്ളിക്കുവാൻ ഇടുകയുണ്ടായി. അവർക്കു കുടിലുകൾ വച്ചു വെളിമ്പ്രദേശത്തു താമസിക്കുവാൻ മുന്നൂറോളം ഉറുപ്പിക ആശ്രമത്തിൽനിന്നു കൊടുത്തു.

# വേദവായനക്കുറിപ്പുകൾ

## പ. അപ്പോസ്തലപ്രവൃത്തികൾ

### പ്രത്യേക മുഖവുര

(ഈ വേദഗ്രന്ഥത്തിന്റെ ശീർഷകം രണ്ടാം ശതാബ്ദത്തിൽ നല്കപ്പെട്ടതാണെങ്കിലും വേണ്ടത്ര അന്വത്ഥമാണോ എന്ന് സംശയമാണ്. എല്ലാ ശ്ലീഹന്മാരുടേയും പ്രവൃത്തികൾ ഇതിൽ വിവരിക്കുന്നില്ല. ഒരു അപ്പോസ്തലന്റെപോലും മുഴുവൻ പ്രവൃത്തികൾ നമുക്കിവിടെ കാൺമാൻ കഴിയുന്നില്ല.

യഥാർത്ഥത്തിൽ സുവിശേഷത്തിന് രണ്ടു ഭാഗങ്ങളാണുള്ളത്. ഒന്ന് കർത്താവേശുമിശിഹായുടെ മനുഷ്യാവതാരം മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള ഐഹികജീവിതത്തിലെ പ്രവർത്തനങ്ങൾ. രണ്ട് സ്വർഗ്ഗാരോഹണശേഷം പരിശുദ്ധാത്മാവിൽക്കൂടെ ആരംഭിച്ചതും ഇന്നും തുടർന്നു കൊണ്ടുപോകുന്നതുമായ പ്രവർത്തനം. അതായത് പരിശുദ്ധസഭയുടെ ചരിത്രം.

ക്രൈസ്തവസഭയുടെ ആരംഭചരിത്രമാണീ മഹദ്ഗ്രന്ഥത്തിൽ നാം കാണുന്നത്. യരുശലേമിൽ ആരംഭിച്ച് അന്ത്യോഖ്യായിലേക്കു നീങ്ങി റോമ്മാനഗരംവരെ സഭ വ്യാപിക്കുന്നതിനെയാണിവിടെ ചിത്രീകരിക്കുന്നത്. കർത്താവേശുമിശിഹായുടെ സുവിശേഷം നിർജ്ജീവമായ ഒരു ചരിത്രകഥയല്ല, പ്രത്യുത ഇന്നും സകല പ്രതിബന്ധങ്ങളേയും തകർത്ത് മറിച്ചു പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഒരു മഹാശക്തിയാണത്.

ഒന്നാം സുവിശേഷത്തിന്റെ എഴുത്തുകാരനായ വൈദ്യൻ ലൂക്കോസ് തന്നെയാണ് ഇതിന്റേയും കർത്താവ്. 16: 10—17, 20: 5—21:8, 27. 1-28. 16, ഈ ഭാഗങ്ങളിൽ "ഞങ്ങൾ"എന്ന് പ്രയോഗിച്ചിരിക്കുന്നതുകൊണ്ട് ഈ ഗ്രന്ഥത്തിലെ വിവരങ്ങൾ പലതും സ്വാനുഭവത്തിൽ നിന്നു കഥനം ചെയ്യുന്നതാണെന്ന് വേണം വിചാരിക്കുവാൻ. (കൊലോ 4. 14, ഫിലേമോൻ 24) എഴുതപ്പെട്ടകാലം ക്രിസ്തബ്ദം 67നു മുമ്പാണെന്ന് പലരും വിചാരിക്കുന്നതിനു കാരണം 67-ലാണ് വി. പൗലൂസ് ശിരച്ഛേദം ചെയ്യപ്പെട്ടതെന്നുള്ളതാണ്. ആ സംഭവത്തെപ്പററിയുള്ള സൂചനകളൊന്നും ഈ ഗ്രന്ഥത്തിൽ കാണുന്നില്ലാ താനും.

സഭയുടെ ആരംഭത്തേയും വളർച്ചയേയുംപററി ഈ വരുന്ന ആഴ്ചകളിൽ നാം ധ്യാനിക്കുകയും പഠിക്കുകയും ചെയ്യുന്നത് പരിശുദ്ധാത്മപ്രവർത്തനം മൂലം നമ്മുടെ സഭയിലും പുതിയ ജീവനുണ്ടാകുന്നതിനു കാരണമായിത്തീരട്ടെ.)

തിങ്കൾ. 1. 1—5

ദൈവവ്യവസ്ഥിതിയിലെ സ്ഥാവര പ്രവർത്തനങ്ങളെല്ലാം നടക്കുന്നത് പരിശുദ്ധാത്മാവിനാലാണ്. ആദിമസഭ ക്രിസ്തുവിന്റെ പുനരുദ്ധാരണശേഷവും ഒരു ചെറിയ ആട്ടിൻകൂട്ടം മാത്രമായിരുന്നു. അവരിൽ എത്ര തന്നെ പ്രഗത്ഭബുദ്ധികളുണ്ടായിരുന്നാലും അവർക്കെത്രതന്നെ ഓജസ്സും ഉൽസാഹവും കഴിവുമുണ്ടായിരുന്നാലും ലോകത്തെ ക്രിസ്തുവിങ്കലേക്ക് കൊണ്ടുവരിക എന്ന കൃത്യം അവർക്ക് തീരെ അസാദ്ധ്യമാകുമായിരുന്നു.

ഇന്നും സംഗതിയിതു തന്നെ. ഭാരതം ക്രിസ്തുവിനെക്കാണണമെങ്കിൽ ഞാനും നിങ്ങളും സമാധാനത്തിലും പ്രത്യാശയിലും പരിശുദ്ധാത്മാവിന്നായിക്കാത്തിരിക്കണം. നമ്മിലോരോരുത്തർക്കും ഇപ്പോഴുള്ള മാമ്മോദീസാ കൊണ്ടായില്ല. മനസ്സിൽ ഒരുമനപ്പെട്ടു ദൈവാത്മാവിനാൽ അഭിഷിക്തരായി ദൈവവചനവുമായി പുറത്തേക്കിറങ്ങുവാൻ ദൈവം നമ്മെ സഹായിക്കട്ടെ.

ചൊവ്വാ. 1. 6—11

പുനരുദ്ധാരണശേഷം താൻ സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുൻപുള്ള ഈ അന്ത്യനാഴികയിൽ ശിഷ്യന്മാർക്കു തന്നോട് ചോദിക്കുവാനുള്ളത് കാലങ്ങളേയും ദിവസങ്ങളേയും കുറിച്ചാണ്. മലയാളത്തെ സുറിയാനി ക്രിസ്ത്യാനികളെപ്പോലെ ഈ ആദിമസഭാംഗങ്ങൾക്കും ജിജ്ഞാസ ധാരാളമുണ്ടായിരുന്നു. "ശക്തി ലഭിക്കുക;" "സാക്ഷ്യം വഹിക്കുക" ഇവ രണ്ടുമാണ് "സത്യം അറിയുക" എന്നുള്ളതിനേക്കാൾ പ്രധാനമായുള്ളത്.

ഇതിനു രണ്ടിനുമായി നമ്മുടെ ജീവിതങ്ങളെ മാററിവയ്ക്കുവാനാണ് സ്വർഗ്ഗാരൂഢനായ അരുമനാഥൻ ഇന്നും നമ്മോടാവശ്യപ്പെടുന്നത്. സ്വർഗ്ഗത്തിലേയും നരകത്തിലേയും സ്ഥിതികളെപ്പററി ആരായുവാൻ നമ്മുടെ സമയം ദുർവ്യയം ചെയ്യാതെ തന്റെ അന്ത്യശാസനത്തെ അനുസരിക്കുവാൻ നാം മുതിരുമ്പോൾ ജ്ഞാനവും ബുദ്ധിയുമൊക്കെ താനേ ഉണ്ടായിക്കൊള്ളും.

ബുധൻ. 1: 12-14.

എങ്ങനെയാണീ ആദിമക്രിസ്ത്യാനികൾ കർത്താവിന്റെ അന്ത്യശാസനത്തെ അനുസരിക്കുന്നതിന്റെ പ്രഥമപടിയിലേക്കെത്തിയത്? "ഒരുമനപ്പെട്ട് പ്രാർത്ഥന കഴിച്ചുപോന്നു" ഇതാണ് പരിശുദ്ധാത്മ നൽവരത്തിന്റെ അനിവാര്യവ്യവസ്ഥ. പിളർപ്പുള്ളിടത്ത് പരിശുദ്ധാത്മപ്രവർത്തനമുണ്ടാകാൻ പ്രയാസമാണ്. വൈരാഗ്യമുള്ളിടത്ത് സ്നേഹത്തിന്റെ ആത്മാവെങ്ങനെ പ്രവർത്തിക്കും?

നമ്മുടെ കുടുംബങ്ങളിലായാലും ശരി, ഇടവകയിലായാലും ശരി "ഒരുമനപ്പെട്ടു പ്രാർത്ഥിക്കുവാൻ", അതായത് ദൈവത്തോടുള്ള ഭക്തിയിൽ നമ്മുടെ അഭിപ്രായവ്യത്യാസങ്ങളെ ആഴ്ത്തിക്കളയുവാൻ, നമുക്കു കഴിയുമ്പോൾ സ്വർഗ്ഗം തുറക്കും, ശക്തിവരും, ലോകം ദൈവത്തെ കാണും.

രണ്ടോ മൂന്നോ പേർ തുടർച്ചയായി ദിനംദിനം ദൈവരാജ്യകാര്യങ്ങൾക്കായി ഏകമനസ്സോടെ പ്രാർത്ഥിക്കുന്നെങ്കിൽ ആ സംഘത്തിനു ചുററുമുള്ളിടത്തെങ്കിലും നവജീവനുണ്ടാകുമെന്നുള്ളത് അനുഭവസിദ്ധമാണ്.

വ്യാഴം. 1: 15-26.

നറുക്കിട്ട് പരിശുദ്ധാത്മാവിന്റെ ഹിതമറിയുന്നതിൽ അല്പമേതാണ്ടൊരബദ്ധമുണ്ടോ? ഏതായാലും വി. മത്ഥിയാസിനേപ്പററി പിന്നീട് വളരെയൊന്നും കേട്ടിട്ടില്ല. ഒരു പക്ഷേ അദ്ദേഹം വലിയൊരു പരിശുദ്ധനായിരുന്നിരിക്കാം. അതുകൊണ്ടായിരിക്കാം അദ്ദേഹത്തിന്റെ പേർ പ്രസിദ്ധമാകാനാഗ്രഹിക്കാഞ്ഞത്. യരുശലേമിൽവച്ച് യഹൂദന്മാർ കല്ലെറിഞ്ഞു കൊന്നതിനുശേഷം തലവെട്ടിക്കളഞ്ഞുവെന്നാണ് ഇദ്ദേഹത്തെപ്പററിയുള്ള പാരമ്പര്യം.

വ. പത്രോസ്, അപ്പോസ്തോലതലവനെന്ന നിലയിൽ മറെറാരപ്പോസ്തോലനെ നിയമിക്കുകയല്ല ചെയ്തത്, പ്രത്യുത സഭ മുഴവൻ കൂടി, അത്മായക്കാർകൂടിയുൾപ്പെടെ, രണ്ടു സ്ഥാനാർത്ഥികളെ തെരഞ്ഞെടുക്കുകയാണുണ്ടായത്. സഭ മുഴുവനും ഏകാത്മാവായി ഒരുമിച്ചുകൂടുവാൻ ഇന്ന് കഴിഞ്ഞിരുന്നെങ്കിൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ ഇന്നും നമുക്കനുഭവമാകാതിരിക്കയില്ല.

ചരിത്രപംക്തി

# മാർത്തോമ്മാശ്ളീഹായുടെ അന്ത്യം

(പി. എം. പത്രോസ് മുളന്തുരുത്തി)

മൈലാപ്പൂരിന്നടുക്കൽ വെച്ചു എമ്പ്രാന്മാർ വിശുദ്ധനെ കുന്തം കൊണ്ടുകുത്തുന്നതിനും ചില പ്രത്യേകകാരണങ്ങൾ ഉണ്ടായിരുന്നു. അദ്ദേഹം പാണ്ടിദേശത്തു സഞ്ചരിച്ചുകൊണ്ടിരുന്നപ്പോൾ ഒരിക്കൽ ഒരു കാവിൽ കുറെ എമ്പ്രാന്മാർ ചേർന്നു കുരുതി കഴിക്കുന്നതു കാണ്മാൻ ഇടയായി. ശ്ലീഹാ അവരെ ശാസിച്ചു. ഈ വിധമുള്ള വിക്രിയകൾ പ്രവർത്തിക്കരുതെന്നു് ഉപദേശിച്ചു. അതു അവർക്കു ഒരു വിരോധകാരണമായി. അവർ സിദ്ധന്റെ ഉപദേശത്തെ നിരാകരിച്ചു. ഇതിങ്കൽ ശ്ലീഹാ കോപിച്ചു കാവു മുഴവനും ഭസ്മമായി പോകട്ടെയെന്നു ശപിച്ചു. തൽക്ഷണം കാവിനു തീപിടിച്ചു. അതു മുഴവനും വെന്തുവെണ്ണീറായി. ഇതിനാൽ എമ്പ്രാന്മാർ ശ്ലീഹായോടു അത്യന്തം കോപിച്ചു. തങ്ങളുടെ ആരാധനസ്ഥലം നശിപ്പിക്കയും അതിനാൽ തങ്ങളുടെ വരുമാനങ്ങൾ നഷ്ടപ്പെടുകയും ചെയ്തതിനാൽ പുണ്യവാനെ ഏതുതരത്തിലും അപായപ്പെടുത്തണമെന്നവർ കൂടി ആലോചിച്ചുറച്ചു. അവർ അദ്ദേഹം കടന്നു പോയ വഴിമദ്ധ്യേ പതിയിരിക്കയും ശ്ളീഹായെ കുന്തം കൊണ്ടു കുത്തുകയും അതിനാൽ താൻ രക്തസാക്ഷിയായി മരണം പ്രാപിക്കയും ചെയ്തു.

ഈ സംഭവത്തെ സൂചിപ്പിക്കുന്ന ഒരു ചിത്രവുംമുളന്തുരുത്തിപ്പള്ളിയുടെ മദ്ബഹായിൽ കിഴക്കെ ഭിത്തിയോടു ചേർത്തുവെച്ചിരിക്കുന്ന ചിത്രം പരമ്പരകളിൽ തണ്ണീച്ചായത്തിൽ എഴുതിയിട്ടുണ്ടു്. ഈ ചിത്രത്തിൽ മദ്ധ്യഭാഗത്തു ശ്ളീഹാ നിന്നു പ്രാർത്ഥിക്കുന്നു. ശരീരത്തിൽ കുത്തുകൊണ്ട സ്ഥലത്തുനിന്നും ചുടുനിണം മേലോട്ടു പൊങ്ങിക്കൊണ്ടിരിക്കുന്നു. അതിനടുത്തു അല്പം മുകളിലായി ഒരു സ്ളീബായുടെ ആകൃതിയും എഴുതിയിരിക്കുന്നു. ഈ സ്ളീബാ അടയാളത്തെ അഭിമുഖീകരിച്ചു കൊണ്ടു് പരിശുദ്ധൻ സാഷ്ടാംഗപ്രണാമം ചെയ്യുന്നു. ഈ വിധത്തിൽ ദണ്ഡനമസ്കാരം ചെയ്യുന്ന ശ്ളീഹായുടെ പിന്നിൽ ആയുധപാണികളായ മൂന്നു പേർ നില്ക്കുന്നുണ്ടു്. അവരുടെ കെട്ടഴിഞ്ഞ തലമുടി തലയുടെ നാലുവശത്തേക്കും ചിന്നിച്ചിതറി കിടക്കുന്നു. അവരുടെ കൈവശമുള്ള ആയുധം കുന്തമോ ശൂലമോ ആകാം. കുന്തപ്രയോഗമേററ ഉടനെ സ്ളീബാ അടയാളത്താൽ വിശുദ്ധനെ ധൈര്യപ്പെടുത്തുന്ന ഭാഗമാണു കാണിച്ചിരിക്കുന്നതു്. ഇതാണു ശ്ളീഹായുടെ ഇഹലോകവാസത്തിന്റെ അന്ത്യരംഗം.

പ്രസിദ്ധ സഭാചരിത്രകാരനായ അസ്സേമാൻ മാർത്തോമ്മാശ്ളീഹാ ഇൻഡ്യയുടെ അപ്പസ്തോലനാണെന്നു ഗ്രീക്കു, ലത്തീൻ, സുറിയാനി എന്നീ ഭാഷകളിൽ ഓരോ കാലത്തു ഓരോരുത്തർ രചിച്ചിരിക്കുന്ന രേഖകളാൽ അസന്നിഗ്ദ്ധമായി ഉറപ്പിക്കപ്പെട്ടിരിക്കുന്നുവെന്നും (അസ്സേമാൻ 4-ാം പ്രകരണം പുറം 439) ഇദ്ദേഹം ഇന്ത്യയിൽ സുവിശേഷം പ്രസംഗിക്കയും മൈലാപ്പൂരിൽവെച്ചു രക്തസാക്ഷിയായി കാലഗതി പ്രാപിക്കുകയും ചെയ്തുവെന്നുള്ളതിനു ആവശ്യമുള്ളടത്തോളം തെളിവുകൾ കിട്ടിയിരിക്കുന്നുവെന്നും ബിഷോപ്പു ഹീബറും (Hebor's journal vol 1 P. 212) പ്രസ്താവിച്ചിരിക്കുന്നു. മേൽ ഉദ്ധരിച്ചിരിക്കുന്ന ചരിത്ര രേഖകളെല്ലാം കൂടി പരിശോധിക്കുമ്പോൾ മാർതോമ്മാ ശ്ളീഹായുടെ ഇന്ത്യൻ പ്രേഷകത്വത്തെ നിഷേധിക്കുന്നതിനു ആധുനിക വിമർശകന്മാരുടെ ഊഹങ്ങൾ കേവലം അടിസ്ഥാന രഹിതമാണെന്നും മലങ്കരസഭയുടെ സ്ഥാപകൻ തോമസു അപ്പസ്തോലൻ തന്നെ ആയിരുന്നുവെന്നുള്ള പാരമ്പര്യ വിശ്വാസവും ഐതിഹ്യവും ഒരു കാലത്തും അസ്ഥാനത്തിലുള്ളതല്ലെന്നും സുവ്യക്തമായിരിക്കുന്നു. (Macmillan,s Fifth Reader Lesson 25: P.P. 126–131) ഈ പുണ്യവാൻ ആദ്യം കപ്പലിൽ വന്നിറങ്ങിയതും സുവിശേഷം പ്രസംഗിച്ചതും കൊടുങ്ങല്ലൂർ പട്ടണത്തിലായിരുന്നല്ലോ. അക്കാലത്തു കൊടുങ്ങല്ലൂർ കേരളത്തിലെ ഒരു സുപ്രധാന തുറമുഖമായിരുന്നതിനാലും അവിടെ കപ്പലുകൾ ധാരാളമായി അടുത്തിരുന്നതിനാലും ആണു് അവിടെ കപ്പലിൽ ഇറങ്ങുന്നതിനും ഈ പുതുമാർഗ്ഗം പ്രസംഗിക്കുന്നതിനും ഇടയായതു്.

കൊടുങ്ങല്ലൂർ കൂടാതെ ഇതരതുറമുഖങ്ങൾ അക്കാലത്തുണ്ടായിരുന്നെങ്കിലും അവിടെയെങ്ങും കപ്പൽ ഇറങ്ങാതെ കൊടുങ്ങല്ലൂരിൽ തന്നെ ഇറങ്ങിയതിനും പ്രത്യേക കാരണങ്ങൾ ഉണ്ടായിരുന്നിരിക്കണം. യാത്രക്കാർ സാധാരണയായി പ്രധാന താവള സ്ഥലങ്ങളിൽ ഇറങ്ങുകയും അശ്വസിക്കുകയും യാത്രതുടരുകയുമാണു് ഒരു പതിവു്. അതനുസരിച്ചു ശ്ലീഹായും പ്രവർത്തിച്ചതാണെന്നു അനുമാനിക്കാം. ചങ്ങനാശേരി കത്തോലിക്കാ തത്വസമാജത്തിന്റെ ആഭിമുഖ്യത്തിൽ ഏതാണ്ടു കാൽ ശതാബ്ദത്തിനപ്പുറം പ്രസിദ്ധീകരിച്ചിട്ടുള്ള 'മാർ തോമാശ്ലീഹാ, എന്ന പുസ്തകത്തിൽ ഇതേ സം

---

വെള്ളി. 2: 1—4.

എട്ടുപത്തു ദിവസമെങ്കിലും അനുസ്യൂതമായി, വിശ്രമമെന്യേ ജാഗരൂകരായി പ്രാർത്ഥിച്ചു പരിശുദ്ധാത്മാവിന്റെ വരവിനായുള്ള കാത്തിരിപ്പോടുകൂടിയും, ആ ചെറുസംഘം ആ മേൽമാളികയിൽ ഒരുമിച്ചുകൂടിയിരുന്നിരിക്കണം. "പരിശുദ്ധാത്മാവു് വരും; നിങ്ങൾക്കു് ശക്തി ലഭിക്കും: നിങ്ങൾ യെരുശലേമിൽ കാത്തിരിക്കണം. ശക്തി ലഭിച്ചശേഷം നിങ്ങൾ എന്റെ സാക്ഷികളായിത്തീരും." ഇതായിരുന്നു അവർക്കു് നൽകപ്പെട്ടിരുന്ന നിർദ്ദേശങ്ങൾ. ഇതിനെ അക്ഷരംപ്രതിയവർ അനുസരിച്ചു. ദൈവം തന്റെ വാഗ്ദാനത്തെ അക്ഷരംപ്രതി പാലിച്ചു.

ഇന്നും നമ്മിൽ കുറേപ്പേർക്കിങ്ങനെ ഏകാഗ്രതയോടെ പരിശുദ്ധാത്മാവിനായി കാത്തിരുന്നുകൊണ്ടു് പ്രാർത്ഥനയിലും ഉപവാസത്തിലും കഴിച്ചുകൂട്ടുവാൻ സാധിച്ചിരുന്നെങ്കിൽ!

ശനി. 2: 5 13.

പരിശുദ്ധാത്മശക്തി വ്യാപരിച്ചു് സഭ അതിന്റെ കർത്തവ്യനിർവഹണമായ ദൈവസാക്ഷ്യം ആരംഭിക്കുമ്പോൾ, കുറേപ്പേർ അത്ഭുതപ്പെടും; കുറേപ്പേർ പരിഹസിക്കും; കുറേപ്പേർ വിശ്വസിക്കും. ഇന്നു് നമ്മിൽ കുറേപ്പേർ ദൈവാത്മാവിനായി നമ്മുടെ വീടുകളിൽത്തന്നെ കാത്തിരിക്കുമെങ്കിൽ, പ്രാർത്ഥനയ്ക്കും ഉപവാസത്തിനും കുറവുവരുത്താതെ ദൈവശരണത്തിൽ കഴിയുമെങ്കിൽ, സഭയിൽ ജീവനുണ്ടാകും. ലോകം മുഴുവൻ വിശ്വസിക്കുമെന്നു നാം പ്രത്യാശിക്കേണ്ട. എല്ലാവരും നമ്മെ അഭിനന്ദിക്കുമെന്നും ആഗ്രഹിക്കേണ്ട. പക്ഷേ പരിശുദ്ധാത്മാവിന്റെ ഫലം ആത്മീയദാനങ്ങളായി നമുക്കും നമ്മുടെ ചുററുമുള്ളവർക്കും അനുഭവപ്പെടുകതന്നെ ചെയ്യും. സംശയമൊന്നുമില്ല.

# സഭാപ്രശ്നങ്ങൾക്കു പരിഹാരം കേസോ?

ക്രൈസ്തവരെ പൊതുവേയും മലങ്കര മാർത്തോമ്മാസഭയെ പ്രത്യേകിച്ചും ഇതികർത്തവ്യതാമൂഢരാക്കുന്ന വേദനാജനകമായ ഒരു വാർത്തയാണ് പത്രപംക്തിയിൽക്കൂടി ഈ കഴിഞ്ഞ ദിവസം വായിക്കാനിടയായത്. കഴിഞ്ഞ ചില വർഷങ്ങളിലായി പഥ്യവും സത്യവും എന്ന രണ്ടു ചേരികളെ സൃഷ്ടിച്ചുകൊണ്ടു പ്രസംഗമണ്ഡപങ്ങളിലും ആരാധനാസ്ഥലങ്ങളിലും ലഘുലേഖനങ്ങളിലും സംഭാഷണങ്ങളിലും മററും ആയി ഒച്ചപ്പാടു സൃഷ്ടിച്ചു മുമ്പോട്ടു നീങ്ങിയ ഭിന്നതകൾ ക്രിസ്തീയമായ എന്തെങ്കിലും തീരുമാനത്തിലെത്തുമെന്നു പലരും ധരിച്ചിരുന്നു. എന്നാൽ ഏററവും നിർഭാഗ്യകരമായ നിലയിൽ ക്രൈസ്തവസഭയ്ക്കു അപമാനകരമായ വിധത്തിൽ ഈ പ്രശ്നത്തിനു സമാധാനം ലഭിക്കാൻ ക്രൈസ്തവർ കോടതിയെ അഭയം പ്രാപിച്ചിരിക്കയാണ്. സഭയുടെ നാഥനായ ക്രിസ്തുവിൻെറ അനുയായികൾ—സ്നേഹവും സമാധാനവും കടമയും അനുശാസിച്ച ക്രിസ്തുവിൻെറ അനുയായികൾ—ക്രിസ്തുവിൻെറ പേരിൽ സഭയിലെ ഉപദേശ പിശകുകൾ തിരുത്തുവാൻ കാണുന്ന രംഗം കോടതിയാണ് എന്നതു ലജ്ജാവഹമായ ഒരു സംഗതിയാണ്. സുവിശേഷം അറിയുകയും സുവിശേഷം ഘോഷിക്കയും സുവിശേഷ സത്യങ്ങളുടെ അടിസ്ഥാനത്തിൽ ഉപദേശങ്ങളെ ചികഞ്ഞുനോക്കി ശുദ്ധീകരണം നടത്തുകയും ചെയ്യുന്നവർ സുവിശേഷം പ്രഖ്യാപിക്കുന്ന മൂല്യങ്ങളെ തൃണവൽഗണിക്കുന്നതും ക്രിസ്തീയമായ പരിഹാരമാർഗങ്ങൾ കണ്ടെത്താൻ ശ്രമിക്കാത്തതും വിരോധാഭാസം തന്നെയാണ്. ക്രിസ്തു ലോകത്തിൻെറ ഏക പ്രത്യാശ, ക്രിസ്തു ലോകപ്രശ്നങ്ങളുടെ പരിഹാരം എന്നു നെടുങ്കൻ ഉൽഘോഷങ്ങൾ നടത്താൻ മടിക്കാത്ത നാം സഭയുടെ ആഭ്യന്തര പ്രശ്ന നിവാരണത്തിനു ഭിക്ഷാപാത്രം നീട്ടി കോടതി കയറി ഇറങ്ങുന്നതു എത്ര അഭിലഷണീയമാണ് എന്നു ചിന്തിക്കണം.

നഗ്നമായ പരമാർത്ഥങ്ങൾ ചരിത്രം നമ്മുടെ മുമ്പിൽ തുറന്നു കാട്ടുകയാണ്. കേരളത്തിലെ മറെറാരു സഹോദരീസഭയായ യാക്കോബായ സഭയിലെ ഭിന്നതകൾക്കു പരിഹാരം കണ്ടെത്താൻ കഴിഞ്ഞ അനേകം വർഷങ്ങളിലായി എത്രമാത്രം കോടതികൾ കയറിയിറങ്ങി. എത്രമാത്രം സമുദായത്തിൻെറയും നാടിൻെറയും വിയർപ്പുതുള്ളിയുടെ ഫലമായ പണം വാരിച്ചൊരിഞ്ഞു. എന്തെല്ലാം തീവ്ര ശ്രമങ്ങൾ നടത്തി. ഫലമെന്തായി? ഇങ്ങനെ ചരിത്രം മൂക്കിനു താഴെ നിൽക്ക

---

ബന്ധിച്ചും മററും കൂടുതൽ വിവരങ്ങൾ പ്രസ്താവിച്ചിട്ടുണ്ട്. ഈ സിദ്ധൻ കേരളത്തിൽ ആദ്യം ഇറങ്ങിയ സ്ഥലമെന്നു പ്രഖ്യാതമായിരിക്കുന്ന 'മാലിയാങ്കര' എന്നൊരു സ്ഥലമുണ്ട്. അതു അക്കാലത്തു കൊടുങ്ങല്ലൂരിനോടു അടുത്തുണ്ടായിരുന്ന ഒരു ചെറിയ തുറമുഖമായിരുന്നു. ഉരുക്കൾ കരക്കടുത്തിരുന്ന ചെറിയ നഗരങ്ങൾക്കു 'തുറകൾ' എന്നായിരുന്നു പറഞ്ഞിരുന്നതു്. ഈ മാലിയാങ്കര കൊടുങ്ങല്ലൂരിനു തെക്കും പറവൂരിനു വടക്കുമാണ്. ശ്ലീഹാ അവിടെയും ഒരു പള്ളി സ്ഥാപിച്ചെന്നു പറയപ്പെടുന്നു. ഇപ്പോൾ ഈ പള്ളി സ്ഥിതിചെയ്തിരുന്ന സ്ഥലത്തു റോമൻ കത്തോലിക്കാ സഭ വകയായി പള്ളിയും മററു ചില സ്ഥാപനങ്ങളും ഉള്ളതായി പറയപ്പെടുന്നുണ്ട്. വിശുദ്ധൻെറ പാവന പാദസ്പർശനത്തിനു ഇദംപ്രഥമമായി ഭാഗ്യമുണ്ടായതു ഈ മാലിയാങ്കരയ്ക്കാണ്. ഇക്കാലത്തു മാലിയങ്കര അപ്രസിദ്ധമാണെങ്കിലും അക്കാലത്തു കേൾവി കേട്ട ഒരു സ്ഥലമായിരുന്നിരിക്കണം. ഈ മാലിയാങ്കരയുടെ നാമധേയ സ്മാരകമായിട്ടായിരിക്കാം ശ്ലീഹായാൽ സ്ഥാപിതമായ ഇന്ത്യൻസഭക്കു "മലങ്കരസുറിയാനിസഭ" എന്നു പേരുണ്ടാകുവാൻ കാരണമെന്നുള്ള അഭിപ്രായവും സാർത്ഥകമായിരിക്കണം. മാല്യാങ്കര എന്ന പദം കാലക്രമത്തിൽ ലോപിച്ചു മലങ്കര എന്നായിത്തീർന്നതുമായേക്കാം. ഏതായാലും ഈ നാമധേയ കാര്യത്തിൽ നമ്മുടെ പൂർവ്വന്മാർ അവഗാഢമായി വിവേചനാപൂർവം പ്രവർത്തിച്ചിരുന്നുയെന്നു വിചാരിക്കാവുന്നതാണ്. കുന്നംകുളത്തും (പാലയൂർ) നിരണത്തുംവെച്ചു ശ്ലീഹാ അത്ഭുതപ്രവൃത്തികൾ ചെയ്തിട്ടുണ്ട്. കുന്നംകുളം സമീപമുള്ള ശാവക്കാടു (ചാവക്കാടു) ചാട്ടുകുളം മുതലായവ ആ പ്രദേശങ്ങളിൽ ഈ സിദ്ധൻ പ്രവർത്തിച്ചിട്ടുള്ള അത്ഭുത സംഭവങ്ങൾക്കു നിത്യസ്മാരകമായി നിലകൊള്ളുന്നു. വ്യഭിചാരക്കുററം ആരോപിച്ചു വിവേകശൂന്യയായ ഒരു സ്ത്രീ അവളുടെ ഒരു ഓമന സന്താനത്തെ നിഗ്രഹിച്ചതും ആ കുട്ടിയെ ഉയർപ്പിച്ചു സത്യം വെളിപ്പെടുത്തിയതും നിരണത്തുവെച്ചു നടന്ന ഒരു മഹൽ സംഭവമാണ്.

No. 49 Dated 20-8-1946 M.Reg. 5286

# THE CHURCH WEEKLY

## വാർത്തകൾ

### മാർഗ്രീഗോറിയോസ് തിരുമേനി

അങ്കമാലി ഇടവകയുടെ ശീവറുഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെ നിരണം ഭദ്രാസനഇടവകയുടെ സഹായമെത്രാനായി പ: പാത്രിയർക്കീസ്ബാവാ തിരുമേനി നിയമിച്ചിരിക്കുന്നു.

### പാസ്റ്റർ കെ. ഇ. ഏബ്രഹാം.

ഇൻഡ്യൻ പെന്തെക്കോസ്തു സഭാനേതാവായ പാസ്റ്റർ കെ. ഇ. ഏബ്രഹാം യൂറോപ്യൻ രാജ്യങ്ങളിലും അമേരിക്കയിലും പര്യടനം നടത്തുന്നതിനു പുറപ്പെട്ടിരിക്കുന്നു. പാസ്റ്റർ ഏബ്രഹാമിന്റെ നാലാമത്തെ പാശ്ചാത്യ പര്യടനമാണിതു്.

### മൂന്നു വൈദികർ

അഖിലലോക സഭാകൗൺസിലിന്റെ ആഭിമുഖ്യത്തിൽ ന്യൂയോർക്കിലെ യൂണിയൻ തിയോളജിക്കൽ സിമ്മനാരിയിൽ നടത്തുന്ന ഒരു വർഷത്തെ പ്രത്യേക വൈദിക പരിശീലനത്തിനു തിരു—കൊച്ചിയിൽ നിന്നു തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നതു് റവ. കെ. പി, ഫിലിപ്പ് എം. ഏ, ബി. ഡി. (മാർത്തോമ്മാസഭ) റവ. ഫാദർ ഏ. റ്റി. ഗബ്രിയേൽ (ഓർത്തഡോക്സ് സഭ) റവ. എൻ. റ്റി. ജേക്കബ് (സി. എസ്. ഐ.) എന്നു മൂന്നു വൈദികരെയാണ്. ഇവർ ഓഗസ്റ്റ് 11—ാംതീയതി കൊളംബിൽ നിന്നു കപ്പൽ കയറി സിംഗപ്പൂർ, ഹോങ്കോംഗ്, ജപ്പാൻവഴി അമേരിക്കയിലേക്കു പോയിരിക്കുന്നു.

ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നുമായി 25 പേരെയാണു മേല്പറഞ്ഞ വൈദിക പരിശീലനത്തിനായി തെരഞ്ഞെടുത്തിരിക്കുന്നതു് അവര[illegible] ഏറിയ പങ്കും ഏഷ്യക്കാരാണെ[illegible]ത് പ്രത്യേകം പ്രസ്താവയോഗ[illegible]ർ.

---

### ചർച്ചവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. | ണ. | സ. |
|---|---|---|---|
| ഒരു വർഷത്തേക്ക് | 6 | 0 | 0 |
| ആറു മാസത്തേക്ക് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |

---

മ്പോഴാണു മാർത്തോമ്മാസഭയെ പിളർന്നുകൊണ്ടിരുന്ന അഭിപ്രായഭിന്നതകൾക്കു കിരീടവും ചെങ്കോലും നൽകി വാഴിക്കുന്ന ഈ പുതിയ സംരംഭം. ക്രിസ്തുവിന്റെ പ്രമാണങ്ങളായ സഹകരണം, സഹവർത്തിത്വം എന്നിവ ലോകപ്രശ്നങ്ങൾക്കു പരിഹാരമായി അന്യോന്യം കടിച്ചുകീറാൻ ഒരുങ്ങിയിരുന്ന രാഷ്ട്രനേതാക്കൾ സ്വീകരിക്കുമ്പോൾ, രാഷ്ട്രങ്ങൾക്കു ജീവിതമൂല്യങ്ങളെ ഉപദേശിക്കേണ്ട സഭ സ്വയം തീയിൽ ചാടിദഹിക്കുന്ന അനുഭവമാണു നാം ദർശിക്കുന്നതു്.

സത്യ വഥ്യ ചേരിതിരിവുകൾക്കു കാരണമായ വസ്തുതകൾക്കു നേരെ കണ്ണടയ്ക്കുകയല്ല ഇത്രയും പ്രസ്താവിച്ചതുകൊണ്ടു് അർത്ഥമാക്കുന്നതു്. പ്രശ്നങ്ങൾ പരിഹരിക്കുന്നതിനുള്ള മാർഗങ്ങൾ സഭാശരീരത്തെ വികൃതമാക്കാത്തതും നിർജ്ജീവമാക്കാത്തതും ആയിരിക്കണം. ലോകമെങ്ങുമുള്ള സഭൈക്യത്തിനുവേണ്ടി ഭീമമായ പരിശ്രമങ്ങൾ നടക്കുമ്പോൾ ആ പരിശ്രമങ്ങളെ സ്വാഗതം ചെയ്തു് അതിനു കൈമണി കൊട്ടുന്ന നാം നൂതനമായ പിളർപ്പുകളെ വെട്ടിത്തുറക്കുന്നതു് ആത്മഹത്യാപരമാണ്.

കേസുമായി മുമ്പോട്ടിറങ്ങിയവരും അല്ലാത്തവരും ഭവിഷ്യൽഫലങ്ങളെ ദർശിച്ച് ആഴമായ അനുതാപത്തോടും, സ്വയപരിശോധനയോടും, നിസ്സ്വാർത്ഥതയോടും ഈ വിപത്തിൽനിന്നു സഭയെ വിമോചിപ്പിക്കാൻ സത്വര നടപടികൾ അവലംബിക്കേണ്ടതാണ്. "സ്വന്ത വാളാൽ വെട്ടിനശിച്ചു മർത്ത്യൻ" എന്ന അവസ്ഥയിലേക്കു സഭയെ വലിച്ചിഴയ്ക്കാൻ പരസ്പരവാശിയും, ഞാൻ പിടിച്ച മുയലിനു രണ്ടു കൊമ്പെന്ന ഭാവവും ഇടയാക്കാതിരിക്കട്ടെ എന്നു ഹൃദയപൂർവം പ്രാർത്ഥിക്കാം.

"യുവലോകം"

---



Printed and Published by N. M. Abrham B. A. at the Malayala Manorama Press, Kottayam.